# എന്താണ് ഹോട്ട്സ്പോട്ട്?



കൊറോണ വൈറസ് അണുബാധയുടെ വ്യാപനത്തിന് ഏറ്റവും കൂടുതൽ സാധ്യത ഉള്ളതായി കണ്ടെത്തുന്ന പ്രദേശങ്ങളാണ് ഹോട്സ്പോട്ടുകൾ ആയി പ്രഖ്യാപിക്കുന്നത്. ഇവിടെ ആളുകൾ തമ്മിലുള്ള സമ്പർക്കം കുറയ്ക്കുന്നതിലൂടെ രോഗവ്യാപനം നിയന്ത്രിക്കുക എന്ന ലക്ഷ്യത്തോടുകൂടിയാണ് ഹോട്ട്സ്പോട്ട് ആയി പ്രഖ്യാപിക്കുന്നത്.

# ഹോട്ട്സ്പോട്ട് നിർണയിക്കുന്ന മാനദണ്ഡങ്ങൾ എന്തൊക്കെ ?

ഒരു തദ്ദേശസ്ഥാപനപ്രദേശത്ത് നിലവിൽ റിപ്പോർട്ട് ചെയ്യപ്പെട്ട പോസിറ്റീവ് കേസുകളുടെ എണ്ണവും, റിപ്പോർട്ട് ചെയ്യപ്പെട്ട കോവിഡ് രോഗികളുടെ പ്രൈമറി കോണ്ടാക്റ്റുകളുടെയും, അവരുടെ സെക്കണ്ടറി കോണ്ടാക്റ്റുകളുടെയും എണ്ണം കണക്കാക്കിയുള്ള ഒരു സംഖ്യയാണ് ആണ് ഹോട്ട്സ്പോട്ട് നിർണയിക്കാൻ ഉപയോഗിക്കുന്നത്.



# ഒരു ഹോട്ട്സ്പോട്ടിൽ അനുവദിക്കാത്തത് എന്തൊക്കെയാണ് ?




എമർജൻസികൾ ഒഴികെ ഹോട്ട്സ്പോട്ട് പ്രദേശത്ത് നിന്നും പുറത്തേക്കോ അകത്തേക്കോ പോവാൻ ആളുകൾക്ക് വിലക്കുണ്ട്.

പ്രഭാതസവാരി, സായാഹ്നസവാരി എന്നിവക്കായി പുറത്തിറങ്ങുന്നതിനും ഹോട്ട്സ്പോട്ടുകളിൽ വിലക്കുണ്ട്.



# ഒരു ഹോട്ട്സ്പോട്ടിൽ അനുവദിക്കാത്തത് എന്തൊക്കെയാണ് ?

പലചരക്ക്, മരുന്ന് എന്നിവയ്ക്കായി പോലും ആരെയും പുറത്തുകടക്കാൻ അനുവദിക്കില്ല.

ഭക്ഷണം, മരുന്ന്, മറ്റ് അവശ്യവസ്തുക്കൾ എന്നിവ വീട്ടുതോറും വിതരണം ചെയ്യുന്നത് സർക്കാർ ഉറപ്പാക്കും.






# ഒരു ഹോട്ട്സ്പോട്ടിൽ അനുവദിക്കാത്തത് എന്തൊക്കെയാണ് ?



ഹോട്ട്സ്പോട്ട് ഏരിയകളിൽ മീഡിയക്കും പ്രവേശനം ഉണ്ടായിരിക്കില്ല.

അവശ്യവസ്തുക്കളുടെ കൈമാറ്റത്തിനായി ഒരു എന്ട്രി/എക്സിറ്റ് പോയിന്റ് ഒഴികെ, ഹോട്ട്സ്പോട്ടുകളുടെ അതിർത്തികൾ പൂർണ്ണമായും സീൽ ചെയ്യുന്നതാണ്.





# ഹോട്ട്സ്പോട്ട് ഏരിയയിൽ എന്തൊക്കെയാണ് അനുവദിച്ചിരിക്കുന്നത്?

കൊറോണ വൈറസിൻറെ വ്യാപനം നിയന്ത്രിക്കാൻ സർക്കാർ വീട്ടുതോറുമുള്ള നിരീക്ഷണം ഉറപ്പാക്കും.

പലചരക്ക് സാധനങ്ങളും മറ്റ് അവശ്യവസ്തുക്കളും ഓർഡർ ചെയ്യുന്നതനുസരിച്ച് വീട്ടിലെത്തിക്കാനുള്ള സംവിധാനം ഒരുക്കും.



# ഹോട്ട്സ്പോട്ട് ഏരിയയിൽ എന്തൊക്കെയാണ് അനുവദിച്ചിരിക്കുന്നത്?




ഹോട്ട്സ്പോട്ട് പ്രദേശങ്ങൾ വ്യക്തമായ സുരക്ഷാക്രമീകരണങ്ങളോട് കൂടി സർക്കാർ ശുചീകരിക്കും.



മെഡിക്കൽ എമർജൻസികൾ ഉണ്ടാവുന്ന സാഹചര്യങ്ങളിൽ, പ്രത്യേക അനുമതിയുള്ള ആംബുലൻസുകളുടെ സേവനം ഹോട്ട്സ്പോട്ട് പ്രദേശത്തേക്ക് പ്രവേശിക്കാനും പുറത്തുകടക്കാനുമായി ഉപയോഗപ്പെടുത്താവുന്നതാണ്.



# ഒരു പ്രദേശം ഹോട്ട്സ്പോട്ട് ഏരിയ അല്ലാതാവുന്നത് എപ്പോൾ?

ഹോട്ട്സ്പോട്ട് ആയ ഒരു പ്രദേശത്ത് നിന്നുള്ള വിവരങ്ങൾ ഒരാഴ്ചക്കാലം തുടർച്ചയായി വിശകലനം ചെയ്തതിനു ശേഷം മാത്രമേ ആ പ്രദേശത്തെ ഹോട്ട് സ്പോട്ടുകളുടെ പട്ടികയിൽ നിന്നും ഒഴിവാക്കുകയുള്ളൂ.



# സർക്കാർ പ്രഖ്യാപിക്കുന്ന ഹോട്ട്സ്പോട്ട് ലിസ്റ്റിലുള്ള പ്രദേശങ്ങളെ എങ്ങനെ അറിയാൻ സാധിക്കും?




പുതുതായി ചേർക്കപ്പെടുന്നതും ഒഴിവാക്കുന്നതുമായ ഹോട്ട് സ്പോട്ടുകളുടെ വിവരങ്ങൾ ആരോഗ്യ, കുടുംബക്ഷേമ വകുപ്പ് ഡെയിലിബുള്ളറ്റിനിൽ പ്രസിദ്ധീകരിക്കുന്നതാണ്.





